# മോക്ഷയാത്ര

(അബ്രഹാം മൂക്കത്ത്)

പരദേശത്ത് വസിക്കുന്ന മനുഷ്യന്റെ മോക്ഷയാത്രയിലെ വഴി കാണിക്കുന്ന വഴികാട്ടിയും ഗുരുവുമാണ് യേശുക്രിസ്തു. ഗുരുവിലൂടെയല്ലാതെ ആർക്കും ലക്ഷ്യത്തിലെത്താൻ കഴിയില്ല എന്ന് വ്യക്തമാക്കിക്കൊണ്ട് യേശുക്രിസ്തു പറഞ്ഞു:– ഞാൻ വഴിയാകുന്നു, എന്നിലൂടെയല്ലാതെ ആരും പിതാവിന്റെ അടുത്ത് എത്തുന്നില്ല. അജ്ഞാതമായ വഴിയിലൂടെ, അറിയാത്ത ഇടത്തിലേക്കുള്ള യാത്രയിൽ മാർഗത്തെക്കുറിച്ചും, അതിലെ അപകടങ്ങളെക്കുറിച്ചും, അതിലുപരി ലക്ഷ്യത്തെക്കുറിച്ചും ഒക്കെ വ്യക്തമായ അറിവും പരിചയവുമുള്ള ഒരാൾക്ക് മാത്രമേ മറ്റുള്ളവരെ ആ വഴിക്ക് നയിക്കാൻ കഴിയൂ. ദൈവം തന്നെ ഗുരുവായി വന്നതാണ് യേശുക്രിസ്തു. യേശുക്രിസ്തുവിന് ശേഷം ദൈവം നേരിട്ട് വരാതെ തന്റെ കാര്യസ്ഥനെ ഗുരുവായി അയക്കും എന്നാണ് യേശുക്രിസ്തു പറഞ്ഞത്. യേശുക്രിസ്തു പറഞ്ഞ വചനത്തിന്റെ ആന്തരീക ആശയം വെളിപ്പെടുത്തിക്കൊടുക്കുന്നതും, വേണ്ടത് വേണ്ടപ്പോൾ ഓർമ്മയിലേക്ക് കൊണ്ട് വരുന്നതും, യാത്രയിൽ തെറ്റായ വഴിയിലേക്ക് തിരിഞ്ഞാൽ അത് ഉത്ബോധിപ്പിക്കുന്നതും, നേരായ വഴിയിൽ നടത്തുന്നതുമായ ആത്മഗുരുവാണ് മനുഷ്യനെ ലക്ഷ്യത്തിലേക്ക് നയിക്കുന്നത്.

മനസും ബുദ്ധിയുമെല്ലാം പരിപക്വമാകാതെ ആത്മഗുരു (പരിശുദ്ധാത്മാവ്) ഒരു മനുഷ്യനിലേക്ക് വരില്ല. അതിന് മുൻപ് മനുഷ്യർ തന്നെ ഗുരുവായി വരുന്നവരെ ആശ്രയിച്ച് , അവരിൽ നിന്ന് പ്രാഥമീക പാഠങ്ങൾ പഠിച്ച് അതിനനുസരിച്ച് ജീവിക്കേണ്ടിയിരിക്കുന്നു. അത്തരം ഗുരുക്കന്മാർ പരമ്പരയായി വരുന്നവരാണ്. അവരെ ഗുരുവായി നിയോഗിക്കുന്നത് ഒരു ഗുരുവിൽ നിന്ന് പഠിച്ചവരാണ്, അഥവാ ഒരു ഇടമുറിയാത്ത പാരമ്പര്യം യേശുക്രിസ്തുവിന്റെ കാലം മുതൽ നിലനിൽക്കുന്നു. കാലക്രമത്തിൽ ചിലതെല്ലാം ശോഷിച്ച് പോയെങ്കിലും വചനം പഠിപ്പിക്കാൻ അധികാരികൾ പരമ്പരയാ വന്ന പുരോഹിതന്മാർ തന്നെയാണ്. കാര്യസ്ഥനെ ഏല്പിക്കുന്നതുവരെ അവരുടെ ശിക്ഷണത്തിലായിരിക്കണം. കാര്യസ്ഥൻ മനുഷ്യനിലേക്ക് വന്നാലും തന്റെ ആദ്യ ഗുരുവിനെ ബഹുമാനിക്കുകയും, ശുശ്രൂഷിക്കുകയും ചെയ്യേണ്ടത് ശിഷ്യന്റെ ധർമ്മമാണ്. വചനത്തിന്റെ ജ്ഞാനംകൊണ്ട് സ്നാനം ചെയ്യിപ്പിക്കുമ്പോൾ മാത്രമേ പുരോഹിതന്റെ കടമ പുരോഹിതൻ നിർവഹിക്കുന്നുള്ളു. അതാണ് യഥാർത്ഥത്തിൽ ജ്ഞാനസ്നാനം. പാപങ്ങളിൽ നിന്ന് മോചിക്കാൻ അവനെ പ്രാപ്തനാക്കുന്നത് ഗുരുവായ പുരോഹിതനാണ്. പുരോഹിതനിൽ ദൈവത്തിന്റെ കാര്യസ്ഥനായ പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യം ഉണ്ടെങ്കിൽ മാത്രമെ തന്റെ കർത്തവ്യം ചെയ്യാൻ ഒരു പുരോഹിതൻ പ്രാപ്തനാകൂ. വചനത്തിന്റെ ആന്തരീക ആശയവും ലക്ഷ്യവും (ആശയാർത്ഥവും, ലക്ഷ്യാർത്ഥവും) അറിഞ്ഞവരാണ് പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യം ഉള്ളവർ. അവരാണ് വചനം പഠിപ്പിക്കേണ്ടവർ. ലൗകീക അഭിലാഷങ്ങൾക്കായി ജീവിക്കുന്നവർക്ക് പുരോഹിതനാകാനോ, വചനം പഠിപ്പിക്കാനോ അർഹതയില്ല. പക്ഷെ ഇന്ന് അവസ്ഥകൾ ഒക്കെ മാറി, പലതും തലകീഴ് മറിഞ്ഞു. ലൗകീകൻ ആധ്യാത്മീകം പഠിപ്പിക്കുന്ന അവസ്ഥയെത്തി. ശൂന്യമാക്കുന്ന മ്ലേച്ഛത അതിവിശുദ്ധ സ്ഥലത്ത് നിൽക്കുന്നത് കാണുമ്പോൾ– ചിന്തിച്ചുകൊൾക.

ഒരു ആത്മീയൻ വചനത്തെ മനസിലാക്കുന്ന രീതി, അവന്റെ ചിന്തയുടെ ഗതി എല്ലാം ആത്മീയമായിരിക്കും. ഉദാഹരണത്തിന്, ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ എന്ന് യേശുക്രിസ്തു പറഞ്ഞത് തന്നെ എടുക്കുക. ഒരു ലൗകീകന് ദുഃഖം എന്ന് കേൾക്കുമ്പോൾ തന്നെ അവന്റെ അനുഭവങ്ങളിലേക്ക് അവൻ അറിയാതെ അവന്റെ മനസ് പോകുന്നു. താൻ ജീവിതത്തിൽ അനുഭവിച്ച ഓരോ ദുഃഖങ്ങൾ അവൻ ഓർമ്മിക്കുന്നു. ആ സമയത്ത് അവൻ യേശുക്രിസ്തുവിനോട് മുട്ടിപ്പായി പ്രാർത്ഥിച്ചതും, പ്രാർത്ഥനയിലേക്ക് മനസ് കേന്ദ്രീകരിച്ചപ്പോൾ ദുഃഖത്തിന് അല്പം ആശ്വാസം ലഭിച്ചതും അവൻ ഓർക്കുന്നു. അത് അതേ പോലെ മറ്റുള്ളവരെ പഠിപ്പിക്കുന്നു.

ഒരു ആത്മീയൻ അതേ വാക്യത്തെ എങ്ങനെ നോക്കിക്കാണുന്നു എന്ന് നോക്കുക. എല്ലാം ത്യജിച്ച്, തന്നെത്തന്നെ പകച്ച് യേശുക്രിസ്തുവിന്റെ കല്പനപ്രകാരം താൻ വളരെക്കാലം ജീവിച്ചു. എന്നിട്ടും പിതാവിന്റെ ദർശനം എനിക്ക് ലഭിച്ചില്ലല്ലോ, ദൈവമേ ഇന്നത്തെ ഈ ദിവസം കൂടി നിന്നെ കാണാതെ കടന്ന് പോകുന്നുവല്ലൊ. നിനക്കായുള്ള എന്റെ മനസിന്റെ വിശപ്പും ദാഹവും എല്ലാം പോരാത്തതുകൊണ്ടാണോ നീ എനിക്ക് ദർശനം തരാത്തത്?. എന്റെ ആയുസ് കഴിയാറായി, ജീവിച്ചിരുന്ന് നിന്നെ കണ്ടിട്ട് മരിക്കാൻ നീ എന്നെ സഹായിക്കില്ലേ?.

‘‘എത്രനാളിങ്ങനെ കാത്തിരുന്നീടണം,

വ്യർത്ഥമായീടുമൊ, ജീവിതമെന്നുടെ''

ഇത്തരത്തിൽ ഹൃദയം പൊട്ടുമാരുള്ള ദുഃഖം അനുഭവിച്ചിട്ടുള്ളവർക്കേ യേശുക്രിസ്തു പറഞ്ഞതിന്റെ രഹസ്യം മനസിലാകൂ. അത്തരക്കാർക്ക് അശ്വാസം ലഭിക്കും, അഥവാ ദൈവം ദർശനം നൽകി ആശ്വസിപ്പിക്കും എന്നാണ് അതിന്റെ ആശയം, ലക്ഷ്യം.

ഒരു ലൗകീകൻ ലൗകീകമായേ വചനത്തെ വ്യാഖ്യാനിക്കുകയുള്ളു. മനസ് തകർന്നവർക്ക് ദൈവം സമീപസ്ഥനാണ് എന്ന പ്രസ്താവന വായനക്കാരുടെ വ്യാഖ്യാനത്തിനായി വിടുന്നു. പല സുവിശേഷ പ്രവർത്തകരും ഇതിനെ വ്യാഖ്യാനിച്ച് കേട്ടിട്ടുണ്ട്. അത് മുഴുവൻ ലൗകീക വ്യാഖ്യാനങ്ങളായിരുന്നു.

പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ, ദുഷ്ടനിൽ നിന്ന് ഞങ്ങളെ രക്ഷിച്ച് കൊള്ളേണമേ എന്ന് പ്രാർത്ഥിക്കാത്തവർ കുറവായിരിക്കും. പരീക്ഷകൾ പ്രലോഭനങ്ങളാണ്. അതൊന്നും നമ്മെ മാടി വിളിക്കുകയല്ല, നാം നമ്മുടെ ആഗ്രഹം നിമിത്തം അതിലേക്ക് ചെന്ന് വീഴുകയാണ് ചെയ്യുന്നത് എന്നാണ് വി.യാക്കോബിന്റെ അഭിപ്രായം. ആഗ്രഹമില്ലാത്ത ഒരാളെ ഒന്നിനും സ്വാധീനിക്കാൻ കഴിയില്ല. അതേ സമയത്ത് നാം അറിയാതെ മനസിന്റെ അടിത്തട്ടിൽ, മൂന്നാമത്തെ തലത്തിൽ ആഗ്രഹത്തിന്റെ മൂലരൂപമായ ''വാസന''യുടെ ബീജം ഒളിഞ്ഞു കിടപ്പുണ്ടെങ്കിൽ നാമത് അറിയുകയില്ല. അത് ക്രമേണ വെളിയിലുള്ള വസ്തുക്കൾ കാണുമ്പോൾ അതിന് മുളക്കാനുള്ള വെള്ളം കിട്ടുന്നു. അപ്പോഴും നാം അറിയണമെന്നില്ല, പിന്നീട് അതിന് വളരാനുള്ള വളം കിട്ടുന്നു, അങ്ങനെ വളർന്ന് ഒരു വൻ വൃക്ഷമായി അതിന്റെ ഫലം കായ്ക്കുമ്പോൾ മാത്രമാണ് മനസിനെ നിരീക്ഷിക്കാൻ സാമർദ്ധ്യമുള്ളവർപൊലും അറിയുന്നത്. അല്ലാത്തവർ അപ്പോഴും അറിയാറില്ല എന്നതാണ് സത്യം. ഇവിടെ വസ്തു നിഷ്ടമായും, സത്യനിഷ്ടമായും പരിശോധിക്കുമ്പോൾ വെളിയിൽ ഒരു സാത്താൻ ഇല്ല. മദ്യം കാണുമ്പോൾ ഒരാൾക്ക് മാടി വിളിക്കുന്നത് പോലെ തോന്നുന്നു, മറ്റൊരാൾക്ക് അവിടം വിട്ട് ഓടാൻ തോന്നുന്നു, അതെന്താണ് എന്ന് പോലുമറിയാത്ത ചെറിയകുട്ടി നിസംഗനായി അവിടെ തന്നെ നോക്കി നിൽക്കുന്നു. മദ്യകുപ്പിയിൽ സാത്താൻ ഇല്ല എന്ന് വ്യക്തം. സാത്താൻ ഉണ്ടെങ്കിൽ അത് മനസിന്റെ ഉള്ളിലാണത്, അതിന്റെ രൂപം മദ്യം കഴിക്കാനുള്ള ആഗ്രഹവുമാണ്. സാത്താന്റെ ബന്ധനമല്ല, ആഗ്രഹത്താലുണ്ടായ ബന്ധനമാണ് ഇവിടെ കാണുന്നത്. അഥവാ ഇവിടെ സാത്താൻ ജഡീകമായ ആസക്തിയാണ്. ഒരു ബന്ധനത്തിന്റെ കാര്യമാണ് ഇവിടെ ചിന്തിച്ചത്. ഇത്തരത്തിൽ ലൗകീകമായ എത്രയെത്ര ബന്ധനങ്ങൾ ഉണ്ട് എന്ന് സ്വയം അപഗ്രഥിക്കുക, അതിന് കഴിയാത്തവർ മറ്റുള്ളവരുടെ സഹായം തേടുക.

ലൗകീകമായ എല്ലാത്തരം ബന്ധനങ്ങളിൽ നിന്നും മോചിക്കാതെ സ്വർഗരാജ്യം ലഭിക്കില്ല. ഇത്തരം ബന്ധന ചങ്ങലകൾ ദൈവം മുറിക്കണൊ, അതോ താൻ തന്നെ മുറിക്കണൊ എന്ന് തീരുമാനിക്കുക. സ്വർഗരാജ്യത്തിലേക്ക് പോകാതിരിക്കാൻ ഈ ലോകത്ത് മനുഷ്യനെ തളച്ചിടുന്ന ചങ്ങലകൾ അവൻ തന്നെ തീർത്തതാണ്. ആശാപാശങ്ങൾ എന്നാണ് പറയാറ്. ആശകൾ വാസ്തവത്തിൽ ബന്ധിക്കുന്ന കയറുകളാണ്. മനുഷ്യൻ ഈ തരം അനവധി കയറുകളാൽ അവനെത്തന്നെ കെട്ടി വരിഞ്ഞ് മുറുക്കിയിരിക്കയാണ്. പട്ടുനൂൽ പുഴു താൻ തന്നെ തനിക്ക് ചുറ്റും ഉണ്ടാക്കിയ പട്ടുനൂൽക്കയറുകൾ പൊട്ടിച്ച് സ്വയം പുറത്ത് വന്ന് സ്വതന്ത്രനാകുന്നത് പോലെ മനുഷ്യൻ സ്വയം അവന്റെ ബന്ധങ്ങൾ അറുത്ത് മുറിക്കണം. ഇത്തരം കാര്യങ്ങൾ വെളിയിൽ നിന്ന് പറഞ്ഞ് തരികയാണ് ഗുരുവായ യേശു ചെയ്യുന്നത്. അങ്ങനെ രക്ഷപ്പെടാൻ സഹായിക്കുന്നതുകൊണ്ട് രക്ഷകൻ എന്ന് പറയുന്നു. അതല്ല എനിക്ക് ഇഷ്ടമുള്ളത് എല്ലാം ഞാൻ ആഗ്രഹിക്കും, പ്രവർത്തിക്കും, യേശ്ക്രിസ്തുവിന് വേണമെങ്കിൽ എന്റെ ബന്ധങ്ങൾ അറുത്ത് മുറിച്ചിട്ട് എന്ന് രക്ഷിക്കട്ടെ എന്നാണ് പലരേയും പോലെ ധരിക്കുന്നതെങ്കിൽ അതും ആകാം.

യേശുക്രിസ്തു ഒറ്റവാചകത്തിൽ ഇതെല്ലാം ഒതുക്കിയിരിക്കുന്നത് പലരും മനസിലാക്കുന്നില്ല. ലൗകീകമായി നിനക്കുള്ളതെല്ലാം നിനക്ക് ബന്ധങ്ങളാണ് അതുകൊണ്ട് അതെല്ലാം ത്യജിക്കുക. നീ നിനക്ക് ചുറ്റും ആശാപാശങ്ങളാൽ ഉണ്ടാക്കി വെച്ചിരിക്കുന്ന കയറുകൾ നീ തന്നെ പോട്ടിക്കുക. തീർന്നില്ല, നിന്നെത്തന്നെ പകക്കുക. എന്നിട്ട് അഭ്യസിക്കാനായി എന്നെ അനുഗമിക്കുക. ഈ ലോക ബന്ധനങ്ങൾ എല്ലാം പൊട്ടിച്ചാലും സ്വർലോകത്തിലെ ദുഷ്ടാത്മസേനകളുടെ ബന്ധനങ്ങൾ ഉണ്ട്, അതും പൊട്ടിച്ചെറിയാനാണ് അഭ്യസിക്കേണ്ടത്. അഭ്യാസം പൂർത്തിയാകുമ്പോൾ നീ ഗുരുവിനെപ്പോലെയായിത്തീരും.

ലൗകീക ബന്ധനങ്ങൾ(നിനക്കുള്ളതെല്ലാം) പൊട്ടിക്കാൻ യേശു ഒന്നും ചെയ്യുന്നില്ല എന്ന് വ്യക്തം. അതെല്ലാം ദൈവരാജ്യം ആഗ്രഹിക്കുന്നവർ തന്നെ ചെയ്യണം. അതുപോലെ സ്വർലോകത്തിലെ ദുഷ്ടാത്മസേനകളുടെ ബന്ധനത്തിൽ നിന്നും മോചിക്കാനും യേശുക്രിസ്തു ഒന്നും നേരിട്ട് ചെയ്യുന്നില്ല. കാര്യങ്ങൾ പറഞ്ഞു തരും, അതിനനുസരിച്ച് പ്രവത്തിക്കുന്നവർ രക്ഷപെടും. ഈ സത്യത്തിൽ നിന്നും വ്യത്യസ്തമായ വാക്യങ്ങൾ ബൈബിളിൽ കണ്ടേക്കാം. സ്വർഗലോകത്ത് ദുഷ്ടാത്മസേനയുണ്ടെങ്കിൽ......... വായനക്കാർ ചിന്തിച്ചുകൊൾക!!!